# മഹോത്സവം

സമത കലാജാഥ '97

സ്ക്രിപ്റ്റുകൾ



## "അടുക്കളയിൽ നിന്ന് അധികാരത്തിലേയ്ക്ക്"

- മഹോത്സവം
- ഇനിയും ഒരു പുനർജ്ജനിയ്ക്കായ്
- അത്യാഹിത വിഭാഗം
- കന്യാഭൂമി
- അടുക്കളയിൽ നിന്ന് അരങ്ങത്തേയ്ക്ക്

കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

മഹോത്സവം

സമത കലാജാഥ '97 – സ്ക്രിപ്റ്റുകൾ

പ്രസാധനം, വിതരണം : കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

വില : 4/– രൂപ

**MAHOTSAVAM**

(Malayalam)

Samatha Kalajatha '97 - Scripts

Published and Distributed by : Kerala Sastra Sahitya Parishat

Price : Rs. 4/-

**KSSP 815 1E Sept 1997 D 1/8 050K 0400 LL9/97**

# ആമുഖം

## സമത കലാജാഥ '97

**ഒക്ടോബർ 2 - നവംബർ 1**

" **അടുക്കളയിൽ നിന്നും അധികാരത്തിലേയ്ക്ക്**" എന്ന മുദ്രാവാക്യവുമായി കേരള ശാസ്ത്ര സാഹിത്യ പരിഷത്ത് ഈ വർഷം സംഘടിപ്പിയ്ക്കുന്ന ഏറ്റവും വലിയ ബഹുജന സമ്പർക്ക പരിപാടിയാണ് സമത കലാജാഥ. ഒക്ടോബർ 2 മുതൽ നവംബർ 1 വരെ മൂന്ന് ജാഥകൾ സംസ്ഥാനത്തുടനീളം 356 കേന്ദ്രങ്ങളിലായി പര്യടനം നടത്തുന്നു. സ്ത്രീകളുടെ പ്രത്യേക പ്രശ്നങ്ങളോടൊപ്പം മറ്റ് സാമൂഹ്യ പ്രശ്നങ്ങളും ഈ ജാഥയിൽ അവതരിപ്പിക്കുന്നു.

പാലക്കാട് ജില്ലയിലെ ഐ.ആർ.ടി.സി.യിൽ വച്ചു നടന്ന പരിശീലന കളരിയിൽ തയ്യാറാക്കിയ കലാരൂപങ്ങളുടെ സ്ക്രിപ്റ്റുകളാണ് ഈ ലഘുലേഖയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. വ്യക്തികളുടെ രചനകളും കൂട്ടായ ചർച്ചകളിലൂടെ വികസിപ്പിച്ചെടുത്ത സൃഷ്ടികളുമാണ് ഇവ. ആഴ്ചകളോളം നീണ്ടുനിന്ന പ്രവർത്തനത്തിലൂടെയാണ് ഇവയ്ക്ക് ദൃശ്യാവിഷ്ക്കരണം നൽകിയത്.

ശ്രീമതി ഗ്രേസി, ശ്രീമതി സാറാ ജോസഫ്, സർവ്വശ്രീ. എം.എം. സചീന്ദ്രൻ, ഇയ്യങ്കോട് ശ്രീധരൻ, ടി.വി.വേണുഗോപാൽ, കരിവെള്ളൂർ മുരളി, കൊടക്കാട് ശ്രീധരൻ, ജോസ് വെട്ടിക്കുഴ എന്നിവരുടെ രചനകൾക്ക് പ്രശസ്ത സംവിധായകനായ ശ്രീ. നരിപ്പെറ്റ രാജു ഒരു പുത്തൻ രൂപവും ഭാവവും പകർന്നിരിയ്ക്കുന്നു. സംഗീത നിർവ്വഹണം ശ്രീ. വി.കെ.ശശിധരൻ, കോട്ടയ്ക്കൽ മുരളി എന്നിവരാണ് കൈകാര്യം ചെയ്തിരിക്കുന്നത്. രാജശേഖരൻ, എം.എം.ഹരി, മീര, സിന്ധു, സുജാത തുടങ്ങിയ പരിഷത്ത് പ്രവർത്തകരാണ് ജാഥാംഗങ്ങൾക്ക് വേണ്ട പരിശീലനത്തിന് നേതൃത്വം നൽകിയത്.

# മഹോത്സവം

നാടകം.

കഥ : സാറാജോസഫ്,

നാടകാവിഷ്കരണം : കൊടക്കാട് ശ്രീധരൻ

ജോസ് വെട്ടിക്കുഴ

---

(പെൺകുട്ടികളുടെ സംഘം 'കണ്ണുകെട്ടിക്കളി' കളിക്കുന്നു. ആനിയെ തൊടുന്നു. പിന്നീട് പെൺകുട്ടികൾ ആനിയുടെ കണ്ണുകെട്ടുന്നു. കളിതുടരുന്നു ഷോമി കോശി വരുന്നു. ആനി അറിയാതെ കളിതുടരുന്നു.)

(പെൺകുട്ടികളുടെ കമന്റുകൾ - ചിരികൾ)

പെൺകുട്ടികൾ - ഇതാരാടീ വരുന്നത് ? അമൂൽ ബേബിയോ ?!

- അല്ലാ, റഫ് ആന്റ് ടഫ്

- ഓ പുള്ളി മൂക്കിനാത്തെന്താടീ ഒരു റിസർച്ച്

(ആനി ഷോമി കോശിയെ പിടിക്കുന്നു.)

- ഓ ആൻമേരി ഗോട്ട് ഹിം

(പെട്ടെന്ന് ആനി കണ്ണുതുറക്കുന്നു ഷോമികോശിയുടെ വളിച്ച ചിരി)

ഷോമി - മിസ് ആൻമേരി........കൺവെൻഷനലായ ഒരു പെണ്ണുകാണലിന്റെ ആവശ്യം തന്നെയില്ല. എല്ലാം നമ്മുടെ അപ്പന്മാർ തമ്മിൽ മുമ്പേ ഉറപ്പിച്ചതല്ലേ ?

(ആനിയ്ക്ക് മനംപുരട്ടൽ)

കൂട്ടുകാരികൾ - ഓ ഗോഡ് !

കോശി - വിവാഹ പിറ്റേന്ന് എന്റെ Fivestar Hospital ന്റെ ഓപ്പണിങ്ങ് ആണ്...........

ശരി - ബൈ........ ബൈ

(ആനിയ്ക്ക് ഓക്കാനം വർദ്ധിച്ചു)

പെൺകുട്ടികൾ - ശ്ശോ! ആനിയ്ക്ക് എന്തുപറ്റി?

- അയാൾടെ White Paper തൊലിയും

- ചീഞ്ഞ ആപ്പിൾ Face - ഉം

- റബ്ബർ ഷീറ്റിന്റെ മണവും

- അതിനുപുറമെ ആ നോസ് റിസേർച്ചും കണ്ടാൽ ആർക്കാണ് ഓക്കാനം വരാത്തത്.

- ആനിയ്ക്ക് ഒരു ഫോൺ മെസ്സേജ് - "ആനിമോളുടെ കല്ല്യാണം ഉറപ്പിച്ചു".

(ആനി ഓടുന്നു)

(ആനിയേയും പിടിച്ചുകൊണ്ട് മുമ്പിൽ വന്ന്)

- 'ആനിമോളുടെ കല്ല്യാണം ഫെറോന പള്ളിയിൽ മെത്രാന്റേയും ഏഴ്

അച്ചന്മാരുടെയും വാഴ്‌വോടെ നടക്കും.
വരനാരാണെന്നറിയേണ്ടേ ? ഉത്തരേന്ത്യയിൽ
നിന്നും ബിരുദമെടുത്ത ഡോ.ഷോമികോശി

(ആനി കുഴഞ്ഞു വീഴുന്നു - സ്ത്രീകൾ ഒന്നിച്ച് ഛർദ്ദിക്കുന്നു.)

- P.W.D കോൺട്രാക്റ്ററായ അപ്പൻ, ചെറുക്കന് നൽകാൻ ഒരു Five Star ആശുപത്രി പണിതു കഴിഞ്ഞു.
- ഇതിനുപുറമെ, സ്വർണ്ണം കൊണ്ടുള്ള ഒരു കുട്ടകവും രണ്ടു പൊന്നുലക്കയും നൽകും.
- പിന്നെ ചെറിയ ചെറിയ കുറെ വെള്ളി ഇഷ്ടികകളും
- കൂടാതെ, സ്വർണ്ണപ്പൊടി കുത്തിനിറച്ച കുറെ കുട്ടിച്ചാക്കുകളും.

അവതാരക : ഞങ്ങളുടെ ആനിമോൾക്ക് ഒരു സ്വപ്നം ഉണ്ടായിരുന്നു.

(സ്ത്രീകൾ വരുന്നു - ആനിയെ കളിയാക്കുന്നു)

ഞങ്ങളുടെ ആനിമോൾക്ക് ഒരു സ്വപ്നം ഉണ്ടായിരുന്നു.
തന്നെ കല്യാണം കഴിക്കുന്നവന് ഒരു പത്തായം നിറയെ ചിത്രശലഭങ്ങളെ സ്ത്രീധനം നൽകുക. എന്നിട്ട് അവളും ചെറുക്കനും കൂടി കുരിശുവരച്ച്

(പെട്ടിഎടുക്കുന്നു; മുഖത്തോടുമുഖം നോക്കി , പെട്ടി തുറക്കുന്നു)

പത്തായം തുറക്കും. പറന്നു പോകുന്ന ചിത്രശലഭങ്ങളുടെ ഇടയിൽ വച്ചായിരിക്കും അവരുടെ ആദ്യചുംബനം.

(ഷോമിയും ആനിയും കൈകൾ പിടിച്ച് കറങ്ങി, കറങ്ങി പുറകിലേക്ക് പോകുന്നു)

- ഹാ! എത്ര നല്ല സ്വപ്നം.

(സ്ത്രീകൾ ഒന്നിച്ച് ഛർദ്ദിച്ച് തിരിച്ചുപോകുന്നു. ആനിയേയും കൂട്ടി പോകുന്നു.)
(പന്തൽ പണിക്കാർ പ്രവേശിക്കുന്നു. ഷോമികോശിയുടെ അപ്പനും ആനിയുടെ അപ്പനും പ്രവേശിക്കുന്നു.)

കോശി : ഭൂലോകം മുഴുവൻ പന്തലാണല്ലോ അച്ചായോ...........

ആനിയുടെ അപ്പൻ : പന്തലിനു വലിപ്പം പോരായോ ?

കോശി : പന്തലിനു വേണ്ടത്ര സ്ഥലം

തനിക്കില്ലാഞ്ഞിട്ടല്ലേ
ഞാൻ ഇടപെട്ട് മുൻസിപ്പാലിറ്റി വക
ഇത്രയും സ്ഥലം തനിക്ക് ഏർപ്പാടാക്കി
തന്നത്. അല്ലെങ്കിൽ കാണാമായിരുന്നു തന്റെ
പന്തലിന്റെ വലിപ്പം.

ആ.അപ്പൻ : അളിയോ........ അതു ശരിതന്നെ പക്ഷെ
അമേരിക്കൻ പ്രസിഡന്റിന്റെ കൊട്ടാരം
പോലെയുള്ള ഒരാശുപത്രി അല്ലിയോ തന്റെ
ചെറുക്കനുവേണ്ടി ഞാൻ
പണിതിട്ടിരിക്കുന്നത്. (അവർ പോകുന്നു)

പണിക്കാരൻ I : കേട്ടില്ലേ അവര് പറഞ്ഞത് ?

പണിക്കാരൻ II : ഏടാ ഉവ്വേ! അവർക്കിതൊക്കെയൊരു
ബെസനസ്സല്ലേ.

പണിക്കാരൻ III : മകളെ കെട്ടിക്കുന്നതൊരു കച്ചവടം തന്നെ;
വലിയ ലാഭം ഉള്ള ഒരേർപ്പാട്.

(അപ്പൻ തിരിച്ചുവരുന്നു- അമ്മ ഓടി വരുന്നു)

അമ്മ : ഇതെന്താ മനുഷ്യനെ.
ഇങ്ങനെതന്നെ നിന്നാൽ മതിയോ ?
(അപ്പനെ പിടിച്ച് കസേരയിലിരുത്തുന്നു)

അപ്പൻ : നീ പെടയ്ക്കാതവിടെ നില്ലു
പെണ്ണുമ്പിള്ളേ....... അവരിങ്ങെത്തിയോ?

അമ്മ : ആര് ?

അപ്പൻ : എന്റെ പെങ്ങമ്മാരേ....... സെലീനയും
പ്ലമേനയും

അമ്മ : അവര് എപ്പഴേ എത്തി. പിന്നേയ് ........
പൊന്നെടുക്കുന്നതിനും അപ്പന്റെ
പെങ്ങമ്മാരു മാത്രം പോര, എന്റെ
ആങ്ങളമാരുടെ കെട്ടിയോളുമാര്
സിസിലിയും റോസിലിയും വേണ്ടായോ?
അല്ലാതെ നടക്കത്തില്ല.

അപ്പൻ : അതു വേണോ ?

അമ്മ : എന്റെ തറവാട്ടിനെന്താ കുഴപ്പം ?
തോമസ്ലീഹ മാർക്കം കൂട്ടിയ
ആദ്യത്തെ നമ്പൂതിരി
എന്റെ അപ്പന്റെ അപ്പന്റെ അപ്പന്റെ............

അപ്പൻ : (അമ്മയുടെ വായ് പൊത്തിക്കൊണ്ട്) –
വിളിക്ക് അവരേയും, ആ ശുദ്ധാത്മാക്കളെ

പ്ലമേന : 200 ഡിസൈൻ ഉള്ള 1000
വളകളെങ്കിലും വേണം.

| | | |
|---|---|---|
| അമ്മ | : | എന്റെ റോസിലി വേഗം വായോ |
| സെലീന | : | 1/4 കിലോയുടെ 5 മാല |

(അമ്മ റോസിലിയേയും സിസിലിയേയും കൂട്ടി വരുന്നു)

| | | |
|---|---|---|
| റോസിലി | : | 1/4 കിലോകൊണ്ട് എന്താവാനാ ?<br>1/2 കിലോയെങ്കിലും വേണം. |
| സിസിലി | : | 1/2 കിലോ ഇല്ലെങ്കിൽ കാഴ്ചയ്ക്ക്<br>ഒന്നും ആവൂല്ല. |
| റോസിലി | : | മുടിച്ചെപ്പും പാദസരവും എല്ലാം വേണം |
| അമ്മ | : | എല്ലാരും കാണുന്ന തരത്തിൽ വേണം |
| അപ്പൻ | : | ഒരു കാര്യം പറഞ്ഞേക്കാം പൊന്നിന്റെ<br>പേടകവും 2 പൊന്നുലക്കയും<br>ഞാൻ വാങ്ങിവച്ചിട്ടുണ്ട്. |
| പ്ലമേന | : | ഇതൊക്കെ എവിടുന്നാ വാങ്ങണത് ? |
| | : | തൃശ്ശൂർന്നാവാം |
| റോസിലി | : | എന്തുട്ടാ തൃശ്ശൂര്,<br>കുന്നംകുളത്ത്ന്നായിക്കൂടെ ? |
| സിസിലി | : | അതുപറ്റത്തില്ല. ഞങ്ങടെ വല്യമ്മച്ചിമാരും<br>അമ്മമാരും കല്യാണം കഴിച്ചപ്പം<br>തൃശ്ശൂര് പത്രോസീന്നാ പൊന്നെടുത്തത്. |
| പ്ലമേനയും അമ്മയും | : | അവിടന്ന് തന്നെ വാങ്ങാം |
| സെലീന | : | പ്ലമേനയുണ്ടെങ്കിലേ സെലക്ഷൻ നന്നാകൂ. |
| പ്ലമേന | : | റോസിലിയും വേണം. |
| റോസിലി | : | എന്റീശോയേ. (തളർന്നിരിക്കുന്നു) |
| എല്ലാവരും | : | എന്തുപറ്റി? |
| | : | ഒഢ്യാണം മറന്നു!!<br>(ഒരാൾ തലയിൽ കൈ വച്ചുകൊണ്ട്)<br>കർത്താവേ! നല്ല സാധനാമ്മള് മറന്നേ |
| അമ്മ | : | അരഞ്ഞാണല്ല്യാതെ പിന്നെന്നാ കല്യാണം ! |
| സിസിലി | : | ഒഢ്യാണം – 5 കിലോ |
| റോസിലി | : | രത്നം പതിച്ചത് |
| സെലീന | : | ഒഢ്യാണം 5 കിലോ<br>(പറഞ്ഞു കൊണ്ട് എഴുതുന്നു) |
| അമ്മ | : | പട്ടുസാരി 750 എങ്കിലും വേണം |
| പ്ലമേന | : | കോയമ്പത്തൂരിൽ നിന്നെടുത്താമതി |
| സിസിലി | : | അല്ലാ, എറണാകുളത്തൂന്ന്ന്നെ എടുക്കണം |
| റോസിലി | : | അതു പറ്റില്ല |
| സിസിലി | : | എറണാകുളത്തെ സാരികളെ<br>കുറിച്ച് നിങ്ങൾക്കൊന്നും അറിയത്തില്ല |

| | | |
|---|---|---|
| പ്ലമേന | : | എറണാകുളത്ത് തീ പിടിച്ച വെലയാ<br>– സെലക്ഷനേ ഇല്ല. പട്ട് പൊട്ടയാണ് |
| എതിർ ടീം | : | എറണാകുളം കാണാത്തവർ അവിടത്തെ<br>സാരിയെക്കുറിച്ച് പറയരുത് |
| മറ്റ്ടീം | : | നല്ലപട്ടിനെ പറ്റി നിശ്ചയില്ലാത്തോണ്ടാ<br>കോയമ്പത്തൂര് പോകണ്ടാന്ന് പറയുന്നത് |
| എതിർ | : | ഓ എനിക്കറിയാം എന്തിനാ<br>കോയമ്പത്തൂർക്ക് പോണതെന്ന്. നിന്റെ<br>ആങ്ങളയ്ക്ക് കോയമ്പത്തൂര് തുണിക്കട<br>യുള്ളതുകൊണ്ടല്ലേ? |
| | : | അനാവശ്യം പറയരുത് എന്റെ ആങ്ങളയ്ക്ക്<br>ഈ കച്ചോടം കിട്ടീട്ടൊന്നും വേണ്ട |

(വഴക്ക് കൂടുന്നു)

| | | |
|---|---|---|
| അപ്പൻ | : | സാരിയുടെ കാര്യത്തിൽ നിങ്ങൾ<br>പെണ്ണുങ്ങളെന്തിനാ കലപില കൂടുന്നത് ?<br>എന്റെ മകൻ ആന്റേഴ്സൺ പിന്നെന്തിനാ<br>സെയിൽസ് ടാക്സ് ആഫീസറായി<br>അങ്ങു മലബാറിൽ നിൽക്കുന്നത്.<br>കോഴിക്കോട്ടങ്ങാടി മുഴുവൻ<br>ഇവിടെയെത്തും. |
| സിസിലി | : | കാഞ്ചീപുരം ഒരു 300 എണ്ണം |
| | : | ബനാറസ് ഒരു 250 എന്തായാലും വേണം |
| | : | പോച്ചമ്പിള്ളി – 100 |
| | : | ബിന്നിസിൽക്ക് – 150........... |
| അമ്മ | : | നിങ്ങളവിടെ പെടക്കാതിരിക്കെന്റെ<br>നാത്തൂന്മാരേ. ആന്റേഴ്സൺ<br>എല്ലാം കൊണ്ടുവരും |

( ഗ്രൂപ്പ് പോകുന്നു)

(സ്യൂട്ട്കേസുമായി 3 പേർ വരുന്നു. താഴെ വയ്ക്കാൻ പറയുന്നു. തുറക്കുന്നു.)

| | | |
|---|---|---|
| | : | അനിയത്തി പ്രാവിന്റെ Design എവിടെ ?<br>ഞാൻ പ്രത്യേകം പറഞ്ഞതാ –<br>അതിങ്ങെടുത്തേ – 150 ഉം<br>ഉണ്ടോന്നു നോക്കട്ടെ |
| | : | പാലയ്ക്കാ മാലയൊക്കെ എവിടെ ? |
| | : | നവരത്നമാലയോ ? |
| | : | നവരത്നമാലകളും വളകളും<br>എല്ലാം ഒരു സെറ്റാണ്. |
| | : | പേൾ സെറ്റ് എവിടെയാണാവോ ?<br>അതിവിടെണ്ട് |

അമ്മ : സ്വർണ്ണത്തിന്റെ കാര്യത്തിൽ എന്തായാലും കോശിച്ചായൻ ഒന്നും പറയില്ല. ഓ ഇതിങ്ങനെ കണ്ടോണ്ടിരുന്നാൽ മതിയോ. ഒരു നന്മനിറഞ്ഞമറിയം എങ്കിലും ചൊല്ലണ്ടയോ?

(സ്വർണ്ണത്തിൽ നോക്കിക്കൊണ്ട് സ്ത്രീകൾ ചൊല്ലുന്നു)

(ആന്റേഴ്സൺ വലിയ കെട്ടുകളുമായി വരുന്നു)

: അമ്മച്ചീ.........

: ഇവിടെ ഇറക്കി വയ്ക്ക് ഒന്നു കാണട്ടെ.

(ആന്റേഴ്സൺ കസേരയിലിരിക്കുന്നു.)

അമ്മ : കെട്ടഴിക്കെടീ മോളെ.

: അഴിച്ചോ നാത്തൂനേ. ഞാൻ പോയി കത്തികൊണ്ട്രാം.

അമ്മ : എന്റെ ആന്റേഴ്സാ ഒന്നഴിച്ചുകൊട്ക്കെടാ

(ആന്റേഴ്സൺ കെട്ടഴിച്ച് മുകളിൽ നിന്ന് സാരി എടുത്ത് കൊടുക്കുന്നു സ്ത്രീകൾ ആന്റേഴ്സനെ പിടിക്കുന്നു.)

: എന്റെ പൊന്നുമോനെ നീ ഇതെങ്ങനെ സംഘടിപ്പിച്ചു. ഇത്രയും നല്ല സെലക്ഷൻ എവിടുന്ന് കിട്ടിയെടാ ?

ആന്റേഴ്സൺ : ഞാനേ... ദേ നോക്കിയേ....... ഒരു കടയിലേക്ക് അങ്ങടാ ചെല്ലും. മുതലാളിയുടെ മേശപ്പുറത്തു നിന്നും എന്തേലും ഒരു സാധനം, ഒരു പേപ്പർ വെയ്റ്റോ പെൻസിലോ എന്തേലും എടുത്തിട്ടൊരു ദേ ഇങ്ങനെ ഒരു കറക്കാ കറക്കും. എന്തുട്ടാ സാറേന്ന് മൊതലാളി. പെങ്ങളുകുട്ടീടെ കല്യാണമല്ലോ മാഷേന്നു ഞാനും, പിന്നെന്തൂട്ടാണ് അവിടെ നിന്നൊന്ന് തല ഊരാനാ പറ്റില്ല. പട്ടുസാരിയല്ല, പരലോകസാരിവരെ നമ്മുടെ ചോപ്പ് മാരുതിയിലേക്ക് പറപറാന്ന് പറക്കണത് മാത്രം കാണാം (ചിരിക്കുന്നു)

അമ്മ : അസ്സലായിട്ട്ണ്ട് – ആണുങ്ങളായാൽ ഇങ്ങനെ വേണം. അവന് കോഴിക്കോട് നല്ല പിടിപാടാ.

(കാറുവരുന്നു. ആന്റേഴ്സൺ പോയി നോക്കുന്നു)

ആന്റഴ്സൺ : ചെറുക്കന്റെ പെങ്ങമാരാണെന്ന് തോന്നുന്നു.

സ്ത്രീകൾ : ദാ ഇതൊക്കെ ഒന്ന് ഒതുക്കി വെയ്ക്ക്.

(കോശിയുടെ പെങ്ങമ്മാർ കടന്നുവരുന്നു.)

| | | |
|---|---|---|
| | : | ഞങ്ങൾ കോശിയുടെ പെങ്ങമ്മാരാണ്. |
| | | ഞാൻ ഷീബാകോശി |
| | : | ഞാൻ – ഷീന കോശി |
| | : | ഷീജ കോശി |
| (അമ്മ ഓടി വന്ന്) | : | കാപ്പിയെടുക്കെടീ. |
| സിസിലി | : | ആന്റേഴ്സൺ വന്നപ്പഴാ എല്ലാം ആയത് |

(ഷോമി കോശിയുടെ സഹോദരിമാർ നടന്നു നോക്കുന്നു. പരസ്പരം നോക്കുന്നു. തൃപ്തിയല്ലാത്ത ഭാവം. കസേരയിൽ കയറി നിന്ന്.)

| | | |
|---|---|---|
| ഷീബ | : | പെണ്ണ് ഇതുടുത്താണ്ടാണോ ഞങ്ങടവടെ വരുന്നേ. |
| ഷീന | : | ഇതും കെട്ടിക്കൊണ്ടാണോ ഞങ്ങടവടെ വരുന്നേ |
| ഷീജ | : | ഛേ .......... നാണക്കേട് |

(അമ്മ – ചായ കൊടുക്കുന്നു. ഒരു കവിൾ കുടിച്ച് ചുണ്ട് തുടയ്ക്കുന്നു)

| | | |
|---|---|---|
| ഷീന | : | ബ്യൂട്ടീഷനെ ഞങ്ങൾ കൊണ്ടുവരും |
| ഷീജ | : | ശരിയാ റീത്ത മരിയാ കോര, ചേച്ചീടെ Friend ആ |
| ഷീബ | : | ഫിലിം സ്റ്റാഴ്സാ കസ്റ്റമേഴ്സ് |
| അമ്മ | : | എന്റീശോയേ – ആ സാധനം മ്മളു മറന്നുപോയോടി........ |
| പ്ലമേന | : | കല്യാണ പെണ്ണിന്റെ കോലം മാറ്റാൻ നടക്കണ പെമ്പെറന്നോത്തിമാരില്ലേ അവരടെ കാര്യമാ പറയുന്നേ. |
| ഷോ.കോശിയുടെ പെങ്ങന്മാർ | : | എന്തായാലും ബ്യൂട്ടീഷനെ ഞങ്ങൾ കൊണ്ടുവരും. (പോകുന്നു) |

(അനൗൺസ്മെന്റ്: മന്ത്രിമാർ, എം.എൽ.എ.മാർ, ജില്ലാ പ്രസിഡന്റുമാർ, താരങ്ങൾ എന്നിവർ ഷോമികോശിയുടെ വിവാഹത്തിൽ പങ്കുകൊള്ളുന്നു. വിവാഹത്തിന്റെ തലേന്നു തന്നെ വൻ സദ്യ, മിമിക്സ് പരിപാടി എന്നിവ ഉണ്ടായിരിക്കും. അന്താരാഷ്ട്ര പ്രശസ്തരായ 6 ഫോട്ടോഗ്രാഫർമാരാണ് ഇതിന്റെ വീഡിയോ കവറേജ് നടത്തുന്നത്. രാജ്യാന്തര പ്രസിദ്ധിയുള്ള കാറ്ററിങ്ങ് എക്സ്പോർട്ട്സ് വിവാഹത്തിന് സദ്യയൊരുക്കും. ഇതുകേട്ടുകൊണ്ട് Stageലേക്ക് രണ്ടു യുവാക്കളും ഒരു വൃദ്ധനും സ്ത്രീയും പ്രവേശിക്കുന്നു.)

| | | |
|---|---|---|
| ഒരാൾ | : | എടാ സിനിമാതാരങ്ങളൊക്കെയുണ്ടെടാ. |
| വൃദ്ധൻ | : | കെട്ടിക്കുന്നെങ്കിൽ ഇങ്ങനെ തന്നെ കെട്ടഴിച്ചു കൊടുക്കണം – എന്തൊരു............. |
| യുവാവ് | : | എങ്ങിനെ മൂപ്പിലേ....... |
| വൃദ്ധൻ | : | ഒള്ളത് വിറ്റ് മുടിഞ്ഞാലും ഇങ്ങനെതന്നെ നടത്തണം. സമ്പാദ്യമൊക്കെ നശ്വരമല്ലേ– ആത്മാവല്ലേ അനശ്വരം. |

(വിളംബരം കേട്ടു കൊണ്ട് തിരിച്ചു പോകുന്നു.)

(അമ്മ - ഓടി വന്ന് - കസേരയിലിരുന്ന്, എല്ലാവരേയും വിളിക്കുന്നു.)

| | | |
|---|---|---|
| | : | എടീ റോസിലി, സിസിലി, പ്ലമേന.... ഒന്നുവാടി. |
| | | ഇവറ്റകളൊക്കെ എവിടെപോയിക്കെടക്കാ. |
| | | ആവിശ്യത്തിനു നോക്കുമ്പൊ |
| | | ഒന്നിനേം കാണത്തില്ല. എടാ |
| | | ആന്റേഴ്സാ ഒന്നുവാടാ |

(സ്ത്രീകൾ ഒന്നിച്ച് വന്നു നിൽക്കുന്നു.)

| | | |
|---|---|---|
| അമ്മ | : | ആന്റേഴ്സാ നിന്റെ അപ്പനെ |
| | | ഒന്നുവിളിച്ചേടാ ........മോനെ |
| ആന്റഴ്സൺ | : | അപ്പച്ചാ ഒന്നിങ്ങുവന്നേ..... |
| | | ദേ അമ്മയവിടെ കിടന്നു കാറുന്നു. |
| അപ്പൻ | : | എന്താടി കിടന്ന് അലറുന്നത്. |
| അമ്മ | : | എന്റെ മനുഷ്യനെ! കല്യാണത്തിന് മുമ്പ് |
| | | ആനിമോളെ ഹോസ്റ്റലിൽ |
| | | നിന്നു കൊണ്ടുവരണ്ടായേ? |
| സ്ത്രീകളിൽ ഒരാൾ | : | ശ്ശെടീ - അതു ശരിയാണല്ലോ. |
| | : | അതിനായീ ബഹളം വക്കുന്നേ |
| അപ്പൻ | : | ഓ അവളും വേണല്ലോ കല്യാണത്തിന്. |
| സ്ത്രീ | : | ദേ ആനി |

(ആനിമോൾ രണ്ട് പൊന്നുലക്കയുമായി വന്ന് ഒന്ന് അപ്പനെറിഞ്ഞു കൊടുത്ത് കുരിശിൽ സ്വയം ക്രൂശിതയാവുന്നു.)



# ഇനിയുമൊരു പുനർജ്ജനിയ്ക്കായ്

## സംഗീതശില്പം

രചന : എം.എം. സചീന്ദ്രൻ

---

കൂട്ടുകാരാ, എന്റെ മാറിൽ നിന്നും
നീ പറിച്ചെടുക്കുന്നതു പച്ചമാംസം
ഇനിവരുമായിരം തലമുറ
നുണഞ്ഞുതളിർക്കിലും
വറ്റാത്ത പാൽപ്പുഴയാണെന്റെ
ഹൃത്തടം
വേട്ടയാടി പിടിച്ചേറുമാടം വെച്ചും
കാട്ടിലിരുട്ടിൽ ഗുഹയിൽ
കഴിഞ്ഞനാൾ
തീരാപ്പശിമകൾ നോക്കി
നാം പിന്നിട്ടൊരായിരം
നദികളുടെ പച്ചത്തടങ്ങളിൽ
തളരും പ്രതീക്ഷയ്ക്കു തോളുതന്നെപ്പോഴും
മുമ്പിൽ നടന്നവളാണു ഞാൻ.
നഗരവും നാടും
കിരീടവും ഭരണവും
നിയമം ചരിത്രവും
കവിതയും ദൈവവും
നീ കയ്യടക്കുന്നു പടനിലം തോറും
കുരുമുളകു ചോദിച്ചു വന്നവർ
നാടിന്റെ നെറുകിൽച്ചവിട്ടി
ഭൂപാതാള സ്വർഗ്ഗങ്ങൾ
ഒന്നായളന്നെടുക്കാൻ.
ഭീകരാകൃതി പൂണ്ടനാൾ
ഝാൻസിയിൽ, ബോംബെയിൽ
ജാലിയൻ വാലയിൽ
നൂറായിരം പടനിലങ്ങളിൽ
ഒരുമിച്ചു പോരാടിയോർ
ചോരവാർന്നൊരുമിച്ചു
തെരുവിൽ കിടന്നവർ നമ്മൾ.
പിന്നയൊരു പാതിരയിൽ
എന്റെ കുപ്പായത്തിൽ
മൂവർണ്ണ ജാതകം
തുന്നിപ്പിടിപ്പിച്ചു നീ പറഞ്ഞു

നമ്മൾ സ്വതന്ത്രരായ്
ഇന്നു തൊട്ടിനിയില്ല
മേലാളനും തോട്ടിചാരുമധികാരവും
ഭരണവും രാജ്യവും
അമ്പതാണ്ടായി പോൽ
ഇന്നു നീ വീണ്ടും വരുന്നു.
മധുരം വിളമ്പുന്നു.
നിന്നെക്കൊതിപ്പിക്കുവാൻ
എന്റെ സ്നേഹത്തിലേക്കു
വലിച്ചടുപ്പിയ്ക്കുവാൻ
ലേപഗന്ധങ്ങളായ്
ചായക്കുറിക്കൂട്ട് സോപ്പുചീർപ്പായ്
കൺമഷിക്കാമമായ്
രോമം പിഴുത മിനുപ്പായ്
മസാലകൾ ചേർത്തു
വറുത്തുവയ്ക്കുന്നു ഞാനെന്നെ!
ഞാനെഴുന്നേൽക്കയാണ് വീണ്ടും
നിന്റെ കയ്യിനി, താങ്ങായെനിക്കുവേണ്ട
എല്ലാ മണിപ്രവാളക്കൊഴുപ്പും
പറിച്ചെറിഞ്ഞിന്നു ഞാൻ
കാരിരുമ്പിന്റെ കരുത്തുള്ള
പെണ്ണായി മാത്രം
പുനർജ്ജനിക്കുന്നു.
പെണ്ണിൻ കരുത്തും കറുപ്പും, വിയർപ്പും
പോരടിക്കും
കൊടുങ്കാടിന്റെ ചൂരും
സ്നേഹം മണക്കും
മുലപ്പാലുറവയും
നിനക്കിഷ്ടമാകുന്ന കാലം വരും
അന്നു നീ എന്നെത്തിരക്കുക
വയലിൽ, പറമ്പിൽ
പണിശാലയിൽ ചന്തയിൽ തെരുവിൽ
പാതയോരത്ത് മുടിക്കെട്ടഴിച്ചിട്ട്
കാട്ടുതീക്കണ്ണുമായ്
നാടിന്റെ തുടിപ്പിന്നു കാവൽ നിൽക്കുന്നു ഞാൻ.

# അത്യാഹിത വിഭാഗം

## നാടകം

രചന : കൊടക്കാട് ശ്രീധരൻ

---

ഒരു സ്ക്കൂൾ കുട്ടിയും രക്ഷിതാവും വാഹനത്തിൽ വന്നിറങ്ങുന്ന രംഗം. ഭാരിച്ച ഒരു കെട്ടിറക്കിവെക്കാൻ ഡ്രൈവർ അവരെ സഹായിക്കുന്നുണ്ട്. ആ പുസ്തക ക്കെട്ട് , രക്ഷിതാവ്, കുട്ടിയുടെ തലയിൽ കയറ്റിവെക്കുകയും കുട്ടിയെ നടക്കാൻ സഹായിക്കുകയും ചെയ്യുന്നു. ഇത്തരത്തിൽ വേറെയും കുട്ടികൾ വരുന്ന ദൃശ്യ ങ്ങൾ. കുട്ടികളും രക്ഷിതാക്കളും ക്ലാസ്സിലേക്ക് കയറുന്നു. ഓരോ ബഞ്ചിലും ഈരണ്ട് കുട്ടികൾ വീതം ഇരിക്കുന്നു. കുട്ടിയുടെ പിന്നിൽ രക്ഷിതാവ് നിൽക്കുന്നു. (ഒന്നോ രണ്ടോ ബഞ്ചിന്റെ ദൃശ്യവൽക്കരണം മതി)

(ബല്ലടിക്കുന്നു. അധ്യാപകൻ ക്ലാസ്സിലേക്ക് വരുന്നു. കുട്ടികളും രക്ഷിതാക്കളും അഭി വാദ്യം ചെയ്യുന്നു.)

അധ്യാ : (യാത്രക്കാർക്ക് വിമാനത്തിനുള്ളിൽ വെച്ച് നൽകുന്ന നിർദ്ദേശ ത്തിന്റെ മാതൃകയിൽ) ക്ലാസ്സ് തുടങ്ങുകയായി. കുട്ടികൾ എല്ലാവരും നിശ്ശബ്ദരായി ഇരിക്കണം. ശരീരമിളകരുത്. ബഞ്ചിന്റെ രണ്ടറ്റങ്ങളി ലേക്ക് മാറിയിരിക്കണം. തമ്മിൽ മുട്ടിയുരുമ്മരുത്. (ശബ്ദം ഉയർത്തി ക്കൊണ്ട്) പ്രത്യേക ശ്രദ്ധയ്ക്ക്: ബഞ്ചിന്റെ കാലിനോട് ഘടിപ്പിച്ചിട്ടുള്ള ബൽറ്റിൽ നിങ്ങളുടെ ഇരുകാലുകൾ കുരുക്കിയിടുക. സ്ക്കൂൾ ബാഗിന്റെ ബൽറ്റും ഡസ്കിന് മുൻവശത്ത് ഘടിപ്പിച്ചിട്ടുള്ള ബൽറ്റും ഉപയോഗിച്ച് ശരീരം ഇളകാതെ ഉറപ്പിച്ച് നിർത്തുക.

(രക്ഷിതാക്കളുടെ ആത്മാർത്ഥമായ സഹകരണത്തോടെ കുട്ടികൾ അതൊക്കെ ചെയ്യു ന്നു)

അധ്യാ: എല്ലാവരും റെഡിയാണല്ലോ. ഇതാ തുടങ്ങുകയായി.

കുട്ടി: (മറ്റൊരു കുട്ടിയെ ചൂണ്ടിക്കാണിച്ചുകൊണ്ട്) "സാർ ഇവൻ പറയു ന്നു, പുറമെ കിളിപാടുന്നുവെന്ന്."

അധ്യാ: കുട്ടികളുടെ പ്രത്യേക ശ്രദ്ധയ്ക്ക്. ബോക്സിൽ കരുതിവെച്ചിരിക്കുന്ന പഞ്ഞി എല്ലാവരും കാതിൽ തിരുകുക. (രക്ഷിതാക്കളുടെ സഹായ ത്തോടെ കുട്ടികൾ അത് ചെയ്യുന്നു.)

കുട്ടി: (തൊട്ടടുത്തെ വേറൊരുകുട്ടിയെ കാണിച്ചുകൊണ്ട്) സാർ, ദേ, ഇവൻ എന്നോട് പൂന്തോട്ടത്തിൽ ശലഭം പറക്കുന്നത് നോക്കാൻ പറയുന്നു.

അധ്യാ: (സഗൗരവം) "ജനലുകൾ അടയ്ക്കൂ. തുറന്നിടുന്നത് അപകടകരമാ ണ്." (രക്ഷിതാവ് ഓടിച്ചെന്ന് ജനലുകൾ അടയ്ക്കന്നു) കുട്ടികൾ ഇരു കൈകളും കണ്ണുകളുടെ ഇരുവശങ്ങളിലും വെച്ച് പുറത്തേക്കുള്ള കാഴ്ച മറയ്ക്കുക. (മജീഷ്യന്റെ മാതിരി ഒരു ഡസ്റ്റർ കുട്ടികളുടെ നേരെ നീട്ടികൊണ്ട്) എല്ലാവരും ഇതിന്റെ നേരെ നോക്കുക (കുട്ടിക ളുടെ ശ്രദ്ധ അത് വഴി അധ്യാപകന്റെ മുഖത്തേക്ക് ആവാഹിക്കുന്നു.) ശരി, ക്ലാസ് തുടങ്ങാം. ഇപ്പോഴെന്താവിഷയം?

കുട്ടി I: ശാസ്ത്രം

അധ്യാ: സൂക്ഷ്മജീവികളെപ്പറ്റി അല്ലേ?

കുട്ടി I: അത് കഴിഞ്ഞാഴ്ച തീർന്നു സാർ.

അധ്യാ: ശരി. അടുത്ത പാഠമെടുക്കാം.പുസ്തകം തുറക്കൂ.

(രക്ഷിതാക്കൾ പുസ്തകം തുറക്കാൻ സഹായിക്കുന്നു)

ക്ലാസ് ആരംഭിക്കാം. അധ്യായം 5 'നമുക്ക് ചുറ്റുമുള്ള സസ്യങ്ങളും ജന്തുക്കളും.'

(അധ്യാപകൻ ഭാഷാ ബോധന മാതൃകയിൽ പാഠഭാഗം വായിച്ചുകൊടുക്കുന്നു. ഇടയ്ക്കിടെ യാന്ത്രികമായി ചില ചോദ്യങ്ങൾ ചോദിക്കുന്നു.)

നമുക്ക് ചുറ്റും ഒന്നു നോക്കൂ. എത്ര തരം സസ്യങ്ങളാണ്. അവയെല്ലാം ഒരേ വലിപ്പത്തിലല്ല. ആല്, മാവ്, പ്ലാവ് തുടങ്ങിയ വൃക്ഷങ്ങൾ, അമര തുളസിനെല്ല് മുതലായവയും ശ്രദ്ധിക്കൂ.

എന്തൊക്കെയാണ് ശ്രദ്ധിക്കേണ്ടത് ?

(കുട്ടികൾ മിണ്ടാതിരിക്കുന്നത് കണ്ട് അധ്യാപകൻ ഉത്തരം പറയുന്നു. ആല്, മാവ്.......... ക്ലാസ്സ് തുടരുന്നു)

ഉയരവും വലിപ്പവും കുറഞ്ഞവയാണ് കുറ്റിച്ചെടികൾ. എന്ത് ചെടി?

(കുട്ടികൾ കൂട്ടമായി 'കുറ്റി' എന്ന് വിളിച്ച് പറയുന്നു.)

വലിപ്പം വളരെ കുറഞ്ഞ ചെടികളാണ് ഓഷധികൾ

അധ്യാ: (ക്ലാസ്സ് നിർത്തി. പെട്ടെന്ന് ഒരു ചോദ്യം ചോദിക്കുന്നു)

ഓഷധി എന്നാലെന്ത് ?

(കുട്ടി 1 നോട് ഒഴികെ മറ്റു പലരോടും ചോദിക്കുന്നു) നെക്സ്റ്റ്, നെക്സ്റ്റ്.................... (കുട്ടികൾ ഉത്തരമറിയാതെ നിൽക്കുന്നു. അധ്യാപകന്റെ മുഖം രോഷം കൊണ്ട് ചുവന്നു തുടുക്കുന്നു.)

കുട്ടി1: (തൊട്ടടുത്ത് കുട്ടിയെ ചൂണ്ടികാണിച്ചുകൊണ്ട്)

"സാർ ഈ സജി പറയുന്നു, അവന് അതിന്റെ

ഉത്തരം അറിയാമെന്ന്."

അധ്യാ: വെരി ഗുഡ്. പറയൂ. മടിക്കാതെ പറയൂ.

കുട്ടി: (മടിച്ചുകൊണ്ട്) "ആയുർവേദ മരുന്ന് വിൽക്കുന്ന കട"

(രോഷാകുലനായ അധ്യാപകൻ സജിയേയും. മറ്റുകുട്ടികളേയും തല്ലാൻ നോക്കുമ്പോൾ ബെല്ലടിക്കുന്നു. അധ്യാപകൻ പോകുന്നു. ഹാവൂ എന്ന് പറഞ്ഞ് കുട്ടികൾ ബഹളം വെക്കുന്നു. ബഹളം കേട്ട് മറ്റൊരധ്യാപകൻ ക്ലാസ്സിന്റെ മുന്നിൽ വന്ന് നോക്കുന്നു.)

അധ്യാ 2: എന്താണൊരു ബഹളം! നിങ്ങൾക്കിപ്പോൾ ആരാണ് ?

കുട്ടി 1: കണക്ക് സാർ. ഇന്ന് വന്നിട്ടില്ല.

അധ്യാ: (ക്ലാസ്സിലേക്ക് കയറുന്നു. ജനലുകൾ തുറന്നിടുന്നു. കുരുക്കുകൾ അഴിക്കുന്നു. കുട്ടികളെ സൂക്ഷ്മമായി നിരീക്ഷിക്കുന്നു.) സജീ, തനിക്കെന്തെ ഒരു വല്ലാത്ത വിഷമം ?

കുട്ടി 1: സയൻസ് സാർ ഓഷധിയെന്നാലെന്ത് ചോദിച്ചപ്പോൾ മരുന്നു വിൽക്കുന്ന കടയാണെന്ന് പറഞ്ഞതിന് തല്ല് കിട്ടിയിട്ടാ (കുട്ടികൾ സജിയെ കളിയാക്കുന്നു.)

അധ്യാ 2: സജി ഔഷധിയെന്നായിരിക്കും ധരിച്ചത്, അല്ലേ?

(സജി സങ്കടത്തോടെ തലകുലുക്കുന്നു)

നിങ്ങൾ നമുക്ക് ചുറ്റുമുള്ള സസ്യങ്ങളെപറ്റിയാണ് പഠിച്ചുകൊണ്ടിരി

ക്കുന്നത് അല്ലേ? നമുക്ക് ക്ലാസിന് പുറത്തുപോയാലോ?

കുട്ടികൾ : (ആഹ്ലാദത്തോടെ) "പോകാം, പോകാം."

(അധ്യാപകനോടൊപ്പം പുറത്തേക്ക് പോകുന്നു)

രക്ഷിതാക്കൾ പകച്ച് നോക്കിക്കൊണ്ട് വരാന്തയിലേക്കിറങ്ങി നിൽക്കുന്നു)

അതിൽ രണ്ട് പേർ തമ്മിൽ ചർച്ച: ഈ മാഷ് മറ്റേ മാഷെ പോലെയല്ലെന്ന് തോന്നുന്നു.

അധ്യാ: (കുട്ടികളോട്) നിങ്ങൾ ഈ പറമ്പിൽ ചുറ്റി നടന്ന് എല്ലാം നിരീക്ഷിച്ച് വേഗം തിരിച്ച് വരണം. കേട്ടോ, (കുട്ടികൾ പോകുന്നു. (പറമ്പിൽ തെങ്ങ്, മാവ്, കാപ്പി, എന്നിവയുടെ ദൃശ്യവൽക്കരണം. കുട്ടികൾ അതിന്റെ ഉയരവും മറ്റും നിരീക്ഷിക്കുന്നു)

(അധ്യാപകൻ രക്ഷിതാക്കൾ നിൽക്കുന്ന സ്ഥലത്തേക്ക് നീങ്ങുന്നു.)

രക്ഷി: സാർ, താങ്കൾ ഓഷധിയെന്നോ മറ്റോ പറഞ്ഞല്ലോ. അത് അശ്ലീലമൊന്നുമല്ലല്ലോ?

മറ്റൊരു
രക്ഷിതാവ്: എന്റെ മകൾക്ക് വാങ്ങിയ പാഠപുസ്തകത്തിൽ അതിനേക്കാൾ വലിയൊരു അശ്ലീലമുണ്ട്
(മറ്റ് രക്ഷിതാക്കൾ ഉദ്വേഗത്തോടെ) എന്താണത്?

രക്ഷി: വൃഷഭം

രക്ഷിതാക്കൾ : (അത്ഭുതത്തോടെ) ങേ! (ഞെട്ടിത്തെറിച്ചുനിൽക്കുന്നു അധ്യാപകൻ ഊറിചിരിക്കുന്നു.)

(കുട്ടികൾ തിരിച്ചുവരുന്നു)

അധ്യാ: എന്തെല്ലാം കണ്ടു! പറയൂ.

കുട്ടികൾ: തെങ്ങ്, മാവ്, പ്ലാവ്, തുമ്പ, കാപ്പി, റബ്ബർ, മുക്കുറ്റി, ചെമ്പരത്തി......................

അധ്യാ: കൊള്ളമല്ലോ ഇത്രയും കണ്ടോ!
അവ പലതരം സസ്യങ്ങളാണല്ലേ? നിങ്ങൾക്കവ തരംതിരിക്കാമോ?

ഒരു വിഭാഗം
കുട്ടികൾ : വലിയ ഉയരമുള്ളവ – തെങ്ങ്, പ്ലാവ്

മറ്റൊരു
വിഭാഗം : കാപ്പി, ചെമ്പരുത്തി, പേര, തെച്ചി............

സജി : (കയ്യിലുള്ള ചെറിയൊരു സസ്യം അധ്യാപകനെ കാണിച്ചുകൊണ്ട്) സാർ അക്കൂട്ടത്തിൽ വലിപ്പം കുറഞ്ഞ ഒന്ന് ഞാൻ കൊണ്ടുവന്നിട്ടുണ്ട്.

അധ്യാ: നന്നായി! ഇത് തുമ്പയല്ലേ! ഇതൊരു ഓഷധിയാണ് സജീ.

(സജിയും മറ്റുള്ളവരും സന്തോഷത്തോടെ തുമ്പയെ നിരീക്ഷിക്കുന്നു.)

ഇത് കണ്ടുനിന്ന
ഒരു രക്ഷിതാവ്: ഹോ! മൈ ഗോഡ്!
ഇതിനാണല്ലോ എന്റെ ചെറുക്കനെ അടിച്ചു ചമ്മന്തിയാക്കിയത്.

രക്ഷിതാവ് പശ്ചാതപിച്ചു നിൽക്കുന്നു.

(ദൃശ്യം നിശ്ചലമാകുന്നു)



# കന്യാഭൂമി

## സംഗീതശില്പം

രചന : കരിവെള്ളൂർ മുരളി

---

കന്നിമണ്ണിൽ കലപ്പക്കൊഴുമുനയ്ക്കൽ
ഉടക്കുന്നു പെണ്ണെന്ന സത്യം
ഭൂവിന്റെ നോവുകൾ നീറി നീറി
പിറന്നോളിവൾ സ്ത്രീയാം സീത
ഭൂമിതൻ പുത്രിയാം സീത-
ചിന്നും മഴത്തുള്ളികൾ മാറിലേറ്റുന്നു
കന്യയിതു ഭൂമി ധന്യ
തൻ ഗർഭപാത്രത്തിൽ നന്മയുടെ വിത്തുകൾ
കാത്തിരിക്കും ഭൂമി കന്യ
മുളപൊട്ടി വിത്തുകൾ പുതിയ ഹരിതാഭകൾ
വിളവുകൾ പൂക്കൾ ഫലങ്ങൾ
തേനുണ്ട് തിനയുണ്ട് തൻമക്കൾ മുറയോടെ
വളരുന്നതും കണ്ടുഭൂമി
മണ്ണിനെ സ്വന്തമാക്കാനൊരുങ്ങി അവർ
പെണ്ണിനെ സ്വന്തമാക്കാനൊരുങ്ങി
മണ്ണിനെ സ്വന്തമാക്കാൻ തുടങ്ങി
അവർ പെണ്ണിനെ സ്വന്തമാക്കാൻ തുടങ്ങി
മണ്ണിൽ വരമ്പുകൾ തീർത്തവർ തന്നെയാ
പെണ്ണിൻ കരങ്ങൾ വിലങ്ങിലിട്ടു
എത്ര യുദ്ധങ്ങൾ നിലയ്ക്കാത്ത രക്തച്ചൊരിച്ചിൽ
കടം വെച്ചുപോയി എത്ര വൈധവ്യങ്ങൾ
ദു:ഖ വിലാപങ്ങൾ
ഒക്കെയിതു മണ്ണിനുവേണ്ടി
ഒക്കെയിതു പെണ്ണിനുവേണ്ടി
അടിമുടി തീയാളിനിൽക്കും
തപിക്കുന്ന ക്ഷുഭിത സത്യത്തിൽ മുഴക്കം

അതുകേട്ടു  ഞെട്ടിത്തരിച്ചു നിൽക്കുന്നിതാ
പുതിയ കാലത്തിന്റെ സ്വപ്നം
പുതിയ ലോകത്തിന്റെ സ്വപ്നം
ഒരു  പന്തയത്തിലിവൾ വിജയിക്കു കിട്ടുന്ന
അഴകുള്ള തങ്കപ്പതക്കം
ഒരു പന്തയത്തിലിവൾ വിജയിച്ച ചേരിക്ക്
പണയത്തിലാവുന്ന പണ്ടം.
ഇവൾ സീതയാവാം ഇവൾ കൃഷ്ണയാവം
ഇവളാണു പക്ഷേ സ്ത്രീ ഇവളാണു ഭാരത സ്ത്രീ
ദേവ്രാലയിൽ ചിതയിൽ വേവുന്നതും
പിന്നെ ഗജ്റൗളയിൽ നിന്നു തേങ്ങുന്നതും
ഇന്നും അടുക്കളചക്കിൽ കറങ്ങി കരഞ്ഞേ
നിൽക്കുന്ന സ്ത്രീ
ഇവൾ സീതയാവാം ഇവൾ കൃഷ്ണയാവം
ഇവളാണു പക്ഷേ സ്ത്രീ ഇവളാണു ഭാരത സ്ത്രീ
ഇവൾ അമ്മയാണിവൾ
ഭൂമിയാണെത്രയോ തലമുറയ്ക്കേകിതൻ സ്തന്യം
ഇവൾതൻമുലക്കണ്ണിൽ മുഖമമർത്തിക്കിടക്കും
ഇളം പൈതലീ ലോകം
ഇവൾ ആർദ്രയാണിവൾ ധന്യയാണെപ്പോഴും
ഇവൾ പക്ഷെ സംഹാരരുദ്ര
അടിവയറ്റിൽ തന്റെ ദുരിതവും ദുർവിധിയും
ഇവൾ പേറിനിൽക്കുന്ന ഭദ്ര
ഇവളെ ചവിട്ടടിയിലൊരു പൂവിതൾപോലെ
ഇവിടെ ചതച്ചരക്കുമ്പോൾ
ഇവളാർദ്രയാണിവൾ ധന്യയാണിപ്പൊഴും
ഇവൾ പക്ഷെ സംഹാര രുദ്ര.



# അടുക്കളയിൽ നിന്ന് അരങ്ങത്തേയ്ക്ക്

സംഗീതശില്പം

രചന : കരിവെള്ളൂർ മുരളി

അടുക്കളത്തൊഴുത്തിലെ അടുക്കമുള്ള മാടുകൾ
പടക്കളത്തിലേക്കുണർന്നിതാ
കരിക്കലങ്ങൾ പോൽ ഇരുണ്ട ജീവിതത്തെ നിത്യവും
ശപിച്ചകാലമെത്ര വ്യർത്ഥമായ്
കരഞ്ഞു വീർത്തകണ്ണുകൾ, നനഞ്ഞൊരീക്കവിൾത്തടം
തുടച്ചുചക്കചുറ്റു വിട്ടുവാ
പറഞ്ഞുകേട്ടതാം അളിഞ്ഞ ധർമ്മരീതിതൻ
മുഖത്തടച്ചിടിച്ചൊരുങ്ങിങ്ങുവാ
വിറളിയിൽ പിളർന്നിടട്ടെ സ്ഥിതി വ്യവസ്ഥതകൾ
ചുളിവുവീണിടട്ടെ ഷണ്ഡമസ്തകങ്ങളിൽ
മറക്കുട തകർത്തവർ അരങ്ങിലേയ്ക്കുണർന്നവർ
വിടർന്നകണ്ണിൽ നേരു കണ്ടവർ
ചൊരിഞ്ഞകണ്ണുനീരുമെത്ര ചോരയും കുതിർന്നിതാ
പടയ്ക്കുകൂടെ എത്രയോർമ്മകൾ
പകുതി കതകുപാളികൾ തുറക്കുവേഗം
തലമുടിയുടെ തടവുതകർത്തെറിയുവേഗം.

(അടുക്കള............)

